വച്ച് നിത്യവും കുളിക്കാൻ വരുന്ന ഒരു വയസ്സനെ കണ്ടുമുട്ടി. രണ്ടുപേരും കലാസാഹിത്യാദികളെക്കുറിച്ചും ദർശനശാസ്ത്രങ്ങളെക്കുറിച്ചും വളരെനേരം സംസാരിച്ചിരിക്കും. ജോലിയിൽ നിന്ന് കാശിരാജാവിന്റെ സെക്രട്ടറിപദത്തിൽ നിന്ന് വിരമിക്കുന്ന ആ വൃദ്ധൻ ഒരുദിവസം സുകുമാരനെ മഹാരാജാവിന്റെ മുന്നിലേക്ക് കൂട്ടിക്കൊണ്ടുപോയി. അതോടെ സുകുമാരൻ രാജാവിന്റെ സെക്രട്ടറിമാരിൽ ഒരാളായി. മഹാരാജാവാകട്ടെ എല്ലാ കാര്യങ്ങളിലും സുകുമാരന്റെ ഉപദേശം സ്വീകരിക്കാനും തുടങ്ങി. നഷ്ടപ്പെട്ട മനസ്വാസ്ഥ്യം വീണ്ടുകിട്ടി. മുമ്പെന്നോ കാശിയിൽ പോയപ്പോൾ അദ്ദേഹത്തിനു തോന്നിയിരുന്നു, തനിക്ക് അവിടെ വളരെക്കാലം ജീവിക്കേണ്ടിവരുമെന്ന്. മനസ്സിലെ നിമന്ത്രണംപോലെ. ആ ഉൾവിളി ആയിരിക്കാം സുകുമാരനെ ഈ ജോലി സ്വീകരിക്കാൻ പ്രേരിപ്പിച്ചത്. ഞങ്ങൾ ചെല്ലുമ്പോൾ കൊട്ടാരത്തിനു തൊട്ടടുത്തു രാജാവ് നൽകിയ വീട്ടിൽ നിന്നും മധുരശബ്ദത്തിൽ രാമചരിത മാനസത്തിലെ ഹരിഗീതികകൾ (തുളസീദാസ് ഉപയോഗിച്ച ഒരു ഛന്ദസ്സ്) ഉയരുന്നു. സുകുമാരന്റെ മക്കൾ ദയയും കലയുമാണ് ചൊല്ലുന്നത്. പതിനാറു വയസ്സായ ദയയ്ക്ക് കോളേജിലെ ഹിന്ദിപരീക്ഷയിൽ എപ്പോഴും ഒന്നാം സ്ഥാനമാണ്. ഹിന്ദിയിൽ കവിതയെഴുതും. കവിതകൾ ചൊല്ലിക്കേട്ടു. "ആംസുവോം കെ സാസ് പർ ഹമ് മുസീബത്തോം കെ രാഗ് പർ, ജീവൻ കെ നഗ്മോം സെ ആജ് റോസ് നയാ ഗമ് പാത്താ ഹൈ" —അശ്രുവിന്റെ തന്ത്രികളിൽ യാതനയുടെ രാഗങ്ങളിൽ, ജീവന്റെ ഗാനങ്ങളിൽ ഇപ്പോൾ നാം ഓരോ നാളും പുതിയ നോവുകൾ തേടുന്നു. ദയയും ധാരാളം വായിക്കും. സുകുമാരനും സുശീലയും മക്കളും കാശിയെക്കുറിച്ച് എല്ലാ നേരവും സംസാരിച്ചു. സുകുമാരനെപ്പോലുള്ള ഒരു കലാകാരന്റെ സ്നേഹവും ബഹുമാനവും ആർജ്ജിക്കാൻ മഹാരാജാവിനു സാധിച്ചതുതന്നെ ഒരു വലിയ നേട്ടമാണ്.

## സാരനാഥിലെ സ്നേഹസാരം

ഒരു ബോധിയുടെ തണലിലാണ് ഒടുവിൽ പ്രജ്ഞയുടെ ധാരാധരങ്ങൾ സംഗമിച്ചത്. ആ മേഘച്ചാർത്തിൽ നിന്ന് ഇടിവെളിച്ചം പോലെ ജ്ഞാനോദയമുണ്ടായപ്പോൾ കപിലവസ്തുവിലെ സിദ്ധാർത്ഥൻ ശാക്യമുനിയായി. തെക്കോട്ടുള്ളപാത നീണ്ടുകിടക്കുന്നു. ആ പാദപത്മങ്ങൾ ഇരുനൂറു നാഴികയുടെ ധൂളിയിൽ സുരഭിലമായി പതിഞ്ഞു. വാരാണസിക്ക് വടക്ക്, ഗംഗയ്ക്കും കിഴക്ക് ഇന്നവിടെ കാണുന്ന മരത്തോണികൾ അന്നുമുണ്ടായിരുന്നിരിക്കണം. അതിലൊന്നു തഥാഗതനെ വാരാണസിയിലെത്തിച്ചു. ബുദ്ധൻ തന്റെ ദർശനത്തിന്റെ ഗർഭഗൃഹത്തിലെത്തിയിരുക്കുന്നു. ഇതാ ദുഃഖത്തിന്റെ പ്രപഞ്ചം—മായയുടെ പ്രവാഹമായി; മൃതിയുടെ ഘട്ടമായി, മോചനത്തിന്റെ ചിതയായി. മാംസബന്ധങ്ങൾ എന്നുമെരിയുന്ന ആ ദഹനവേദിയുടെ പടവുകളിൽ ബുദ്ധൻ നിന്നിരിക്കണം. നാലു മഹാതത്ത്വങ്ങളും അഷ്ടമാർഗ്ഗങ്ങളും ഉപദേശിക്കാൻ ഇതുപോലെ മറ്റൊരിടമുണ്ടോ? ആൻഡ്രേ മാൽറോ പറയുന്നു: "സിദ്ധാർത്ഥനുപേക്ഷിച്ചുപോന്ന കപിലവസ്തുവിനു സമമായ തെരുവുകൾ ഇവിടെയും ഉണ്ടായിരുന്നു. അപ്പോൾ പക്ഷികളുപേക്ഷിച്ച കൂടുകൾപോലെ കുഷ്ഠരോഗികളുപേക്ഷിച്ച തെരുവുകളും കണ്ടു. കാലിന്റെ തള്ളവിരൽകൊണ്ടു ശവങ്ങളെ സ്ഥാനത്തേക്ക് നീക്കുന്ന തോട്ടിപിടിച്ച ദാഹകർ—തീനാവിന്റെ നുറുങ്ങൊച്ചകളും ദാഹകരുടെ വാങ്മർമ്മരവും ചേരുന്ന ചിതകളും കണ്ടു."

കാശിയുടെ പ്രാന്തത്തിലാണ് സാരനാഥം (സാരംഗനാഥം). ആ ഉദ്യാനത്തിന് മൃഗദായം—മാനുകളുടെ ദാനം—എന്നായിരുന്നു പേര്. തഥാഗതൻ മാനുകൾ ഇളംപുല്ലു മുകയ്ക്കുന്ന ഉദ്യാനത്തിലിരുന്നു. എന്നിട്ട് ആദ്യമായി ശിഷ്യരോട് ഉരിയാടി. ആ സ്നേഹഹരിണങ്ങൾ എവിടെപ്പോയി? വിഹാരത്തിനു പുറത്ത് കത്രിച്ചു വൃത്തിയാക്കി നിർത്തിയ പുൽത്തകിടിയുണ്ട്. മാനുകൾ അപ്രത്യക്ഷരായിരിക്കുന്നു. ബുദ്ധപ്രതിമകയിൽ പീതാംബരധാരിയായ ഒരു ഭിക്ഷു പൂക്കളർപ്പിക്കുന്നു. ആരാധകർ കുറവാണ്. ധർമ്മേഖസ്തൂപത്തിനു കീഴിൽ ക്യാമറ തൂക്കിയ ജാപ്പാൻകാർ. പ്രസിദ്ധമായ സിംഹമുഖസ്തംഭം ഇന്ന് മ്യൂസിയത്തിലെ കാഴ്ചവസ്തുവാണ്. എങ്കിലും അശോകന്റെ ലിപികൾ ഇപ്പോഴും തിളങ്ങുന്നു. ബുദ്ധൻ മെനഞ്ഞത് സ്വപ്നമായിരുന്നു. എങ്ങും നിറയുന്ന ശാന്തിയുടെ സ്വപ്നം. ആ സ്വപ്നവും ഇപ്പോൾ മ്യൂസിയത്തിലെ കാഴ്ചവസ്തുവാണ്. മനുഷ്യകഥയുടെ ക്രൂരതയ്ക്ക് എന്നെങ്കിലും ശമനമുണ്ടാകുമോ? അജകിശോരത്തിനു വേണ്ടി ശിരസ്സു കുനിച്ചവന്റെ അനുയായികൾ എങ്ങനെ ഏറ്റവും വലിയ മാംസഭോജികളായി? മഹാബോധി സൊസൈറ്റിയുടെ മൂലഗന്ധ കുടിവിഹാരത്തിൽ ജപ്പാൻകാരനായ കോസെറ്റ്സു നോസുവിന്റെ ഭിത്തിചിത്രങ്ങൾ കണ്ടു ഞങ്ങൾ നടന്നു. വലിയ ബുദ്ധപ്രതിമയ്ക്കു കീഴിൽ ആ ജീവിതത്തിന്റെ റെലിക്സ് സൂക്ഷിച്ചു വച്ചിരിക്കുന്നു. ഈ നൂറ്റാണ്ടിന്റെ ഉൾവ്രണങ്ങൾ ഞാനോർത്തു. യുദ്ധങ്ങൾ, കോൺ സൻട്രേഷൻ ക്യാമ്പുകൾ, ഗ്യാസ് ചേംബറുകൾ, ബോംബുകൾ, അഹൈതുകമായ രക്തദാഹങ്ങൾ, കച്ചവടതന്ത്രങ്ങൾ, പരസ്യതന്ത്രങ്ങൾ. ബുദ്ധന്റെ അവസാന ശയ്യയുടെ ചിത്രം വളർന്നു ചക്രവാളത്തിൽ നിറയുന്നപോലെ. "ഈ രണ്ടു മരങ്ങൾക്കിടയിൽ ശയ്യയൊരുക്കുക. ശിരസ്സ് വടക്കോട്ട്." മരങ്ങളിൽ നിന്ന് പുഷ്പവൃഷ്ടിയുണ്ടായി. പൂക്കൾ ആ ശരീരത്തെ പൊതിഞ്ഞു. ചിത സ്വയം കത്തിപ്പടർന്നു.

ബനാറസ് ഹിന്ദു യൂണിവേഴ്സിറ്റിയിലെ വിദ്യാക്ഷേത്രങ്ങളിലും പുതിയ വിശ്വനാഥക്ഷേത്രത്തിലും വൃത്തിയും ചിട്ടയും പച്ചപിടിച്ചിരിക്കുന്നു. ഒന്നാംകിട വിദ്യാർത്ഥികൾക്കേ അവിടെ പ്രവേശനം കിട്ടൂ. അവിടെ നെയ്യാറ്റിൻകരയിലെ ശിവകുമാറിനും പുലാമന്തോളിലെ ശ്രീനിവാസനും കോട്ടയത്തെ ജോസിനും ഭാവിയുണ്ട്. കമ്പ്യൂട്ടറുകളുടെ ലോകത്തി ലേക്ക് അവർ പ്രവേശിക്കുന്നു. ഇരുപതാം നൂറ്റാണ്ടിന്റെ ചിന്താമണ്ഡലത്തിൽ അവരുടെ മസ്തിഷ്കവും ഹൃദയവും മുതലക്കൂപ്പു കുത്തുമ്പോഴും, വാരാണസിയുടെ ആ ദുരൂഹമായ ബോധവൽക്കരണത്തിന്റെ അരണ്ട വെട്ടം അവരേറ്റുകഴിഞ്ഞിരിക്കുന്നുവെന്ന് എനിക്കുതോന്നി. മാർബിളിൽ മനോഹരമായി പണിതീർത്ത പുതിയ ക്ഷേത്രത്തിലെ അന്ധനായ ഗായകൻ അവർക്കുവേണ്ടി നിത്യവും മാൽഖോസും പീലുവും പരസുമൊക്കെ ആലപിക്കുന്നു. ആ രാഗങ്ങളിൽ ഒരു നാടിന്റെ ദൗർബ്ബല്യങ്ങൾ മാത്രമല്ല, അതിനിടയിൽ കൊരുത്ത ഏതോ കരുത്തുമുണ്ട്.

ഒരാഴ്ച അവസാനിക്കുന്നു. കോസാമ്പിയും അനുയായികളും ക്ഷമിക്കട്ടെ. ചിലപ്പോൾ യാഥാർത്ഥ്യങ്ങളേക്കാൾ മിത്താണ് ജയിക്കുന്നത്. പ്രത്യയ ശാസ്ത്രത്തിന്റെ വെളിച്ചത്തിൽ അപഗ്രഥിക്കാൻ വയ്യാത്ത ജനചേതനയും ഈ ലോകത്തിലുണ്ട്: ഇവിടെ നമുക്കു വീണ്ടും പഴമനസ്സാകുന്നു. സംസ്കാരങ്ങളുടെ ഉയർച്ചതാഴ്ചകൾക്ക് എപ്പോഴും അക്കമിട്ടുനിരത്താവുന്ന കാരണങ്ങൾ കാണാവതല്ല. വൃദ്ധിക്ഷയങ്ങൾ മനുഷ്യസംസ്കാരത്തിന്റെ കൂടപ്പിറപ്പുകളാവുന്നു. പ്രതികരണശക്തി നഷ്ടപ്പെട്ടവരിൽ ചിലപ്പോൾ സുപ്തമായ ചിലതുണരുന്നു. ഒരാഴ്ച ഞങ്ങൾ വാരാണസിയുടെ വഴികളിൽ ഭൂതകാലത്തിലേക്കു മുഖംതിരിച്ചു നടന്നു. ജീവന്റെ പയോഷ്ണിയിൽ അമൃതനദിയുടെ ശീകരം തളിച്ചു. പഴമയെ ഓമനിച്ചു. ദുരിതമരുവിൽ ലക്ഷ്യമില്ലാതെ നീങ്ങുന്ന കോടികളുടെ വ്യർത്ഥഗാഥകൾ എത്ര പാടിയിട്ടും എന്തുകൊണ്ടാണ് കവിക്ക് മതിവരാത്തത്? രാഷ്ട്രകർമ്മത്തിൽ ഇതുവരെ ഏതെങ്കിലും കവി ഒരു ശക്തിയായിട്ടുണ്ടോ? വാരാണസി ഇന്നും ഏതോ അതീതഭൂമിയിലെ മോചനസ്വപ്നമായി അവശേഷിക്കുന്നു. ആനന്ദവനമെന്ന് പേരിട്ടവർ തന്നെയാണ് മഹാശ്മശാനമെന്നും സ്നേഹപൂർവ്വം കാശിയെ വിളിച്ചത്. കാലവഹ്നിയിൽനിന്നുയർന്ന സ്വപ്നം ഒരു നൂറ്റാണ്ടിന്റെ തുച്ഛമായ വീർപ്പുകൊണ്ട് ഊതിക്കെടുത്താമോ?

നിന്റെ പൂങ്കാവനങ്ങൾ ഇനിയും തളിർക്കട്ടെ. ജനനമരണങ്ങളുടെ അന്തരാളത്തിൽ, നിന്റെ ചിതയുടെ ശോണജിഹ്വകൾ ഇനിയും വിസ്മൃതിയിലുണർന്ന സ്മൃതിയേറ്റുവാങ്ങട്ടെ. സംസ്കൃതി, നീ പ്രകാശത്തിന്റെ നഗരമാണല്ലോ.

(അവസാനിച്ചു)



574





**എം. കൃഷ്ണൻനായർ**

# സാഹിത്യവാരഫലം

**പ**തിവായി പത്രം വായിക്കാത്തവർ ചില സാഹചര്യങ്ങളിൽ ചെന്നുവീഴുമ്പോൾ ഒരു പത്രം വിലകൊടുത്തു വാങ്ങിച്ചെന്നുവരും. പിന്നെ വായനയോടുവായനതന്നെ. ഈ വിധത്തിൽ ഒരാളെ ഈ.വി.കൃഷ്ണപിള്ള ചിത്രീകരിച്ചിട്ടുണ്ട്. എൻെറ കുട്ടിക്കാലത്ത് കൊല്ലത്തുനിന്നു പ്രസിദ്ധപ്പെടുത്തിയിരുന്ന 'മലയാളരാജ്യം' പത്രത്തിനായിരുന്നു പ്രാധാന്യം. ഈ.വി. കൃഷ്ണപിള്ളയുടെ പത്രംവായനക്കാരൻ ഒരു ചക്രമോ ഒന്നരച്ചക്രമോ കൊടുത്തു ഒരു 'മലയാളരാജ്യം' വാങ്ങിച്ചുവെന്നു കരുതു. അയാൾ തിരുവനന്തപുരത്തുനിന്നു കൊല്ലത്തേക്കു പോകുകയാണെന്നും കരുതു. വായനതുടങ്ങുന്നു. "മലയാളരാജ്യം. കൊല്ലത്തു നിന്നു പ്രസിദ്ധപ്പെടുത്തുന്നത്." ഒന്നാംപുറം മുഴുവൻ വായിച്ചു. ഇടയ്ക്ക് ഒരു ഖണ്ഡികയും വിടുന്നില്ല. അറിയാതെ വിട്ടുപോയാൽ 'അയ്യോ എൻെറ ഒന്നരച്ചക്രം' എന്ന തേങ്ങലോടെ ആ ഖണ്ഡിക രണ്ടുതവണ വായിക്കുന്നു. ഇങ്ങനെ മുറയ്ക്ക് എല്ലാപേജുകളും. ആറാമത്തെ പുറത്താണ് സർക്കാർ വക പരസ്യങ്ങൾ. വായിക്കേണ്ട കാര്യമില്ല. എങ്കിലും "എൻെറ ഒന്നരച്ചക്രം" എന്ന തേങ്ങൽ. വായിക്കുന്നു. എട്ടാം പേജിൻെറ അവസാനമെത്തി. "പ്രിൻറഡ് ആൻഡ് പബ്ളിഷ്ഡ് ബൈ കെ.ജി.പരമേശ്വരൻ പിള്ള ഉണിച്ചക്കംവീട് കൊല്ലം" എന്നതു വരെ വായിച്ചു. എഡിററർ ബാപ്പുറാവു തന്നെയാണോ എന്ന് ഒന്നുകൂടെ നോക്കി. പത്രം മടക്കി തൻെറ സീററിൽ തൊട്ടടുത്തു വച്ചു. എതിരെയിരിക്കുന്ന യാത്രക്കാരൻ ചക്കാത്ത് വായനയ്ക്കായി പുഞ്ചിരിയോടെ പത്രത്തിൽ കണ്ണെറിയു ന്നതുകണ്ട് "അയ്യോ ഒന്നരച്ചക്രം" എന്ന് മനസ്സിൽ പറഞ്ഞ് അതെടുത്തു സഞ്ചി യിൽ വയ്ക്കുന്നു.

വേറെ ചിലർ ഇങ്ങനെയല്ല. അവർക്ക് അന്നന്നുള്ള പത്രത്തോടുമാത്രമായിരിക്കും പ്രിയം. പതിനെട്ടാം തീയതിവന്ന പത്രമാണത്. വായിച്ചു. പലപരിവൃത്തി വായിച്ചു. മന്ത്രിമാരുടെ പ്രസ്താവങ്ങളിൽ നീരസം പ്രകടിപ്പിച്ച് അതിഥിയോടു ചിലതു പറഞ്ഞു. പിന്നീട് ആ പത്രംകൊണ്ട് ഒരു പ്രയോജനവുമില്ല. എങ്കിലും നിധിപോലെയാണ് അതിനെ കരുതുന്നത്. അടുത്ത വീട്ടുകാരൻ വന്ന് "ഇന്നത്തെ പത്രം വായിച്ചുകഴിഞ്ഞെങ്കിൽ ഒന്നുതരൂ" എന്ന് അപേക്ഷിച്ചാൽ വട്ടം കറങ്ങി "അതിവിടെ കണ്ടില്ലല്ലോ" എന്നു മറുപടി നൽകും. ഒരുപക്ഷേ കൊടുത്താൽ അതുടനെ തിരിച്ചുചോദിക്കും. മാവ് അരിക്കാനായി പത്രം നോക്കിനടക്കുന്ന ഭാര്യ അതെടുത്താൽ അയാൾ ഒച്ചവയ്ക്കും. "എടീ നിന്നെ കുററം പറയാനില്ല. നിന്നെ വേണ്ടിടത്തോളം പഠിപ്പിക്കാത്ത നിൻെറ തന്തയെയാണ് കുററം പറയേണ്ടത്. വിദ്യാഭ്യാസമുണ്ടെങ്കിൽ നീ മാവരിക്കാൻ ഇന്നത്തെ പത്രമെടുക്കുമായിരുന്നോ?" പതിനെട്ടാം തീയതി കഴിയട്ടെ. പത്തൊൻപതാം തീയതിയിലെ പത്രം കാലത്ത് അയാളുടെ വരാന്തയിലേക്കു പയ്യൻ എറിഞ്ഞെന്നിരിക്കട്ടെ. ഉടനെ തലേദിവസത്തെ പത്രത്തോടുള്ള അയാളുടെ അഭിനിവേശം കെട്ടടങ്ങുകയായി. മൂന്നു വയസ്സു കഴിയാത്ത കുഞ്ഞു തറ മലിനമാക്കിയാൽ അതു കോരിയെടുക്കുന്നതിന് പതിനെട്ടാം തീയതിയിലെ പത്രം അയാൾ ഭാര്യയ്ക്ക് എടുത്തുകൊടുക്കും. പത്തൊൻപതാം തീയതിയിലെ പത്രത്തെ മറെറാരു കുഞ്ഞിനെയെന്നപോലെ തടവുകയും നെഞ്ചോററിലാളിക്കുകയും ചെയ്യും.

ഇന്നുള്ളത്—അത് എല്ലാവർക്കും അഭികാമ്യം തന്നെ. ഞാൻ ഇന്നു വാങ്ങിയ പുസ്തകം ആർക്കും വായിക്കാൻ കൊടുക്കില്ല. ഇരുപത്തിനാലുമണിക്കൂർ കഴിഞ്ഞാൽ അതു വായിക്കാതെ തന്നെ വേറൊരാളിനു വെറുതെ കൊടുക്കും. തിരിച്ചു കിട്ടണമെന്നില്ല എന്നു പറയുകയും ചെയ്യും. 'ഇന്നി'നോട്, 'ഇന്നു'ള്ളതിനോട് എല്ലാ ആളുകൾക്കും കമ്പം. ഈ മാനസികനില സാഹിത്യത്തെസ്സംബന്ധിച്ചും ഉണ്ട്. ഇന്നത്തെ സാഹിത്യം കേമം. പഴയ കാലത്തേത് നിന്ദ്യം. വള്ളത്തോൾ വെറും ടെക്നീഷ്യൻ; എന്നാൽ......എന്ന ആധുനികോത്തരൻ സാക്ഷാൽ കവി. ഇന്നേ! ജയിക്കുക.

## ദുഃഖം

തലേദിവസമായിരിക്കണം അവരുടെ വിവാഹം കഴിഞ്ഞത്. അവളുടെ ലജ്ജയും അയാളുടെ ഭാവപാരവശ്യവും കണ്ടാൽ അത് ഊഹിക്കാം. രണ്ടുപേരും മധുവിധു ആഘോഷിക്കാനാവാം ഞാൻ താമസിച്ചിരുന്ന ഹോട്ടലിൽ എത്തിയത്. ഞാനും അവരും ഒരു ലിഫ്ററിൽ കയറിയാണ് അഞ്ചാമത്തെ നിലയിലേക്കുപോയത്. അവളുടെയും അയാളുടെയും കണ്ണുകളിൽനിന്നു പ്രസരിച്ച പ്രേമത്തിൻെറ ഇളംനീല രശ്മികൾ എന്നിലും വന്നുവീണു. ഞാൻ ആ നീലവർണ്ണത്തിൽ മുങ്ങിനിൽക്കുകയായി. അവർ രണ്ടുപേർക്കു കിടക്കാനുള്ള ഒരുമുറി ഏർപ്പാടു ചെയ്തിരുന്നു. നേരം വെളുത്ത് ഞാൻ അതിൻെറ മുൻപിലൂടെ നടന്നപ്പോൾ തുറന്നിട്ട വാതിലിലൂടെ ആ ഇരട്ടക്കിടക്ക കണ്ടു. അവർ പൊയ്ക്കഴിഞ്ഞു. ഷീററുകൾ അലങ്കോലപ്പെട്ടിരിക്കുന്നു. ഒരു തലയണയിൽ വാടിയ പൂക്കൾ. ആ ഒഴിഞ്ഞ കിടക്കയും വാടിയ പൂക്കളും വിഷാദമാണ് എന്നിൽ അങ്കുരിപ്പിച്ചത്.

കാവാഫിയുടെ ഒരു കാവ്യം ഞാനിപ്പോൾ ഓർമ്മിക്കുന്നു. "ഇന്നലെ അർദ്ധരാത്രിയോട് അടുപ്പിച്ച് അവർ ഞങ്ങളുടെ സ്നേഹിതൻ റേമണിനെ കൊണ്ടുവന്നു. ഒരു സംഘട്ടനത്തിൽ അയാൾക്കു മുറിവേററിരുന്നു. ഞങ്ങൾ തുറന്നിട്ട ജനലുകളിൽക്കൂടി കിടക്കയിൽ കിടത്തിയിരുന്ന അയാളുടെ സുന്ദരമായ ശരീരത്തിൽ ചന്ദ്രൻ പ്രകാശം വീഴ്ത്തി. ഇന്നലെ രാത്രി ചന്ദ്രൻ അയാളുടെ വൈഷയികതചാർന്ന മുഖത്തെ

പ്രകാശിപ്പിച്ചപ്പോൾ ഞാൻ പ്ളേറ്റോയുടെ കാർമിഡിസിനെ ഓർമ്മിച്ചു. [കാർമിഡിസ് പ്ളേറ്റോയുടെ അമ്മാവനായിരുന്നു. സൗന്ദര്യത്തിന്റെ മൂർത്തിമദ്ഭാവമായിട്ടാണ് അയാളെ പ്ളേറ്റോ സംഭാഷണത്തിൽ (സോക്രട്ടീസുമായുള്ള സംഭാഷണത്തിൽ ) അവതരിപ്പിച്ചത്—ലേഖകൻ] റേമണിന്റെ സുന്ദരമായ ശരീരം ഓർമ്മിച്ച് എനിക്കു ദുഃഖം.

ഇന്നലെ ടെലിവിഷൻ നോക്കിക്കൊണ്ടിരിക്കുകയായിരുന്നു ഞാൻ. ഒരു മൃതദേഹത്തിന്റെ ചിത്രം. കണ്ണടച്ചിരിക്കുന്നു. അജ്ഞാതനായ ഒരു മദ്ധ്യവയസ്കൻ. ആ ആളിനെക്കുറിച്ച് ആർക്കെങ്കിലും എന്തെങ്കിലുമറിയാമെങ്കിൽ അധികാരികളെ അറിയിക്കണമെന്ന് അഭ്യർത്ഥന. മരിച്ച ആൾ ആരുമാകട്ടെ. ഒരനാഥപ്രേതത്തിന്റെ അവസ്ഥ ആ മനുഷ്യന് ഉണ്ടാകുന്നതിനെക്കാൾ ദയനീയമായി എന്തുണ്ട്? ആ ആളിനെ സ്നേഹിക്കുന്നവരായി കുറെപ്പേരെങ്കിലും ഈ ലോകത്തുകാണാതിരിക്കുമോ? എനിക്കു വിഷാദം.

ഈ രീതിയിലുള്ള ദുഃഖമാണ് 'കന്യാകുമാരി' എന്ന കഥയിലെ (കുങ്കുമം—പി.കെ. നന്ദനവർമ്മ) ഒരു മൃതദേഹത്തിന്റെ ഹ്രസ്വമായ വർണ്ണനം എനിക്കുളവാക്കിയത്. ദമ്പതികൾ ഒരു ചെറുപ്പക്കാരനെയും ഒരു ചെറുപ്പക്കാരിയെയും കാണുന്നു കടപ്പുറത്ത്. അടുത്തദിവസം കാലത്ത് കടൽക്കരയിൽ യുവതിയുടെ മൃതദേഹം കിടക്കുന്നു. യുവാവിനെക്കുറിച്ച് ഒരു വിവരവുമില്ല. അയാൾ അവളെപ്പിടിച്ചു കടലിൽ തള്ളിയതാവാം. അങ്ങനെയൊരു സൂചനയുണ്ട് ഇക്കഥയിൽ. വൈരസ്യം കൂടാതെ വായിക്കാവുന്ന ഒരു കഥ.

* * * *

കാവാഫിയുടെ കാവ്യത്തെക്കുറിച്ചു പറഞ്ഞപ്പോൾ അദ്ദേഹത്തിന്റെ മറ്റൊരു കാവ്യം ഓർമ്മയിലെത്തി:

ഡെൽഫൈയിലെ ദേവവാണി കേട്ടപ്പോൾ നീറോക്കു വൈഷമ്യമുണ്ടായില്ല.

“എഴുപത്തിമൂന്നാമത്തെ വയസ്സു സൂക്ഷിച്ചുകൊള്ളൂ.” രസിക്കാൻ ധാരാളം സമയമുണ്ട്. അദ്ദേഹത്തിനു മുപ്പതു വയസ്സേ ആയുള്ളൂ. ഈശ്വരൻ നല്കിയ സമയപരിധി ഭാവി വിപത്തുകളെ നേരിടുന്നതിനു മതിയാവും.

ഇപ്പോൾ അല്പം ക്ഷീണിച്ച് അദ്ദേഹം റോമിലേക്കു മടങ്ങും—പക്ഷേ ആഹ്ളാദത്തിനു മാത്രം വേണ്ടിയുള്ള ആ യാത്രയാൽ വിസ്മയാവഹമായ വിധത്തിൽ ക്ഷീണിച്ച്. നാടകവേദികൾ, ഉദ്യാനവിരുന്നുകൾ, കായിക മത്സരക്കളങ്ങൾ അക്കയപ്പട്ടണങ്ങളിലെ സായാഹ്നങ്ങൾ, എല്ലാററിനും മുകളിലായി നഗ്നശരീരങ്ങൾ നൽകുന്ന ആഹ്ളാദങ്ങൾ.

ഇത്രയും നീറോയെ സംബന്ധിച്ച്. സ്പെയിനിൽ ഗൽബ പട്ടാളത്തെ വിളിച്ചുകൂട്ടി പരിശീലിപ്പിക്കുന്നു. ഗൽബയ്ക്ക് ഇപ്പോൾ എഴുപത്തിമൂന്നു വയസ്സായി.

**ഇന്നുള്ളത്—അത് എല്ലാവർക്കും അഭികാമ്യം തന്നെ. ഞാൻ ഇന്നുവാങ്ങിയ പുസ്തകം ആർക്കും വായിക്കാൻ കൊടുക്കില്ല. ഇരുപത്തിനാലു മണിക്കൂർ കഴിഞ്ഞാൽ അതു വായിക്കാതെതന്നെ വേറൊരാളിനു വെറുതെ കൊടുക്കും. തിരിച്ചുകിട്ടണമെന്നില്ല എന്നു പറയുകയും ചെയ്യും. 'ഇന്നി'നോട്, 'ഇന്നു'ള്ളതിനോട് എല്ലാവർക്കും കമ്പം. ഈ മാനസികനില സാഹിത്യത്തെ സംബന്ധിച്ചും ഉണ്ട്.**

(ഡെൽഫൈ എന്ന സ്ഥലത്തെ ദേവവാണികൾക്ക് എപ്പോഴും സന്ദിഗ്ദ്ധതാർത്ഥതയുണ്ട്. 'എഴുപത്തിമൂന്നു വയസ്സു സൂക്ഷിച്ചുകൊള്ളൂ' എന്നു ഭാവികഥനമുണ്ടായപ്പോൾ നീറോ അതു തനിക്ക് അനുകൂലമായി വ്യാഖ്യാനിച്ചു. പക്ഷേ എഴുപത്തിമൂന്നു വയസ്സുകാരനായ ഗൽബ, നീറോയെ ആക്രമിച്ചു. നീറോക്ക് വിഷം കുടിച്ചു മരിക്കേണ്ടിവന്നു. പിന്നീട് ചക്രവർത്തിയായത് ഗൽബയാണ്—ലേഖകൻ)

## കുട്ടിക്കളി

സൈബീരിയയിലെ ഒരു 'പ്രിസൻക്യാമ്പ്' അടച്ചു. അവിടെയായിരുന്നു റസ്ലൻ എന്ന പേരുള്ള പട്ടിക്കു ജോലി. ക്യാമ്പ് അടച്ചാൽ യജമാനൻ പട്ടിയെ വെടിവച്ചു കൊല്ലും. പക്ഷേ റസ്ലൻ വധിക്കപ്പെട്ടില്ല. യജമാനൻ അവനെ കൈയൊഴിഞ്ഞതേയുള്ളൂ. എട്ടുകൊല്ലമാണ് അവൻ അവിടെ കഴിഞ്ഞുകൂടിയത്. ഇങ്ങനെയൊരു ദൗർഭാഗ്യം ഉണ്ടാകുമെന്ന് അവൻ കരുതിയതേയില്ല. ഇനി റസ്ലന് യാചിക്കേണ്ടിവരും. ചീഞ്ഞ മാംസം വല്ല സ്ഥലത്തു നിന്നും പിടിച്ചെടുക്കേണ്ടി വരും. തന്നെ ഉപേക്ഷിച്ച യജമാനനോടു വിദ്വേഷമില്ലാതെ, ആരോടും അഭ്യർത്ഥന നടത്താതെ പ്രതീക്ഷയോടുകൂടി റസ്ലൻ ജീവിച്ചു. അവന് ഒരു പുതിയ യജമാനനെ—തടവുകാരനെ—കിട്ടി. വ്ളാഡിമോവ് എഴുതിയ Faithful Ruslan എന്ന നോവലിന്റെ സാരാംശമാണിത്. സ്ററാലിനിസത്തെ നിശിതമായിവിമർശിക്കുകയും നിന്ദിക്കുകയും ചെയ്യുന്ന ശക്തിയുള്ള നോവൽ എന്ന നിലയിൽ ഇതു പ്രഖ്യാതമായിട്ടുണ്ട്.

സമഗ്രാധിപത്യത്തിൽ ശ്വാനത്വമുള്ളതുപോലെ ബ്യൂറോക്രസിയിലുമുണ്ട് ശ്വാനത്വം. ഒരു ഗസററഡ് ഓഫീസർ പെൻഷൻപററി. 'സർവീസിൽ' ആയിരിക്കുമ്പോൾ മററുള്ളവരെ ശ്വാനന്മാരായി കണക്കാക്കുന്നവർ പെൻഷൻ പററിയാൽ ശ്വാനന്മാർ തന്നെ. ആ ഗസററഡ് ഓഫീസറെ ശ്വാനസദൃശനായി മററാളുകൾ കരുതി. അതുകൊണ്ടു സംസാരിക്കാനും കൂട്ടുകെട്ടിനും വേണ്ടി അയാൾ ഒരു പട്ടിയെ വളർത്തി. അതിന്റെ ശല്യം സഹിക്കാനാവാതെ വന്നപ്പോൾ നാട്ടുകാർ പട്ടിക്കു വിഷം നല്കി. അതു ചത്തു. ആകെയുണ്ടായിരുന്ന കൂട്ടുകാരൻ—പട്ടി—മരിച്ചപ്പോൾ ഓഫീസർക്കു മററു മാർഗ്ഗമൊന്നുമില്ല. അയാളും പട്ടിയായി മാറി കുരച്ചുതുടങ്ങി. എ.പി.ഐ. സാദിഖ് എഴുതിയ 'ഗസററഡ് ഓഫീസറുടെ പട്ടി' എന്ന കഥയ്ക്ക് (ചന്ദ്രിക ആഴ്ചപ്പതിപ്പ്) ഒരു പുതുമയുമില്ല. പതറിപ്പോകുന്ന ആഖ്യാനം. ഗസററഡ് ഓഫീസറും അയാളുടെ പട്ടിയും ഒരുതരത്തിൽ 'എക്സിസ്ററൻഷ്യൽ ഔട്ട്സൈഡേഴ്സ്' ആണ്. അവരുടെ ആ അന്യവൽക്കരണം അനുവാചകന്റെ മനസ്സിലേക്കു കടക്കത്തക്കവിധത്തിൽ കഥ പറയേണ്ടിയിരുന്നു സാദിഖ്. ഇന്നത്തെ നിലയിൽ ഇതൊരു കുട്ടിക്കളി മാത്രമാണ്.

* * *

മിഹായീൽ ബുൾഗാകഫിന്റെ (Mikhail Bulgakov 1891-1940) The Master and Margarita എന്ന മാസ്ററർപീസ് ഈ ലേഖകൻ വായിച്ചിട്ടുണ്ട്. അദ്ദേഹത്തിന്റെ Heart of a Dog എന്ന ചെറിയ നോവൽ വായിക്കാൻ കഴിഞ്ഞിട്ടില്ല. അതുകൊണ്ട് സീയോൾകോവ്സ്കി നൽകുന്ന സംഗ്രഹം ഭാഷാന്തരീകരണം ചെയ്തും ഒന്നുകൂടെ സംഗ്രഹിച്ചും ഇവിടെ കൊടുക്കട്ടെ:

ഒരു വൃത്തികെട്ട പട്ടിയുടെ മേലിൽ ചൂടുവെള്ളം വീണു പൊള്ളി. പൊള്ളിയ ഭാഗം നക്കിക്കൊണ്ട് അതു നൽക്കുമ്പോൾ മസ്തിഷ്കത്തിന്റെ സ്പെഷലിസ്ററായ പ്രൊഫസർ ഫിലിപ്പ് അവിടെയെത്തി. ഹാർമോൺ കുത്തിവച്ചും അവയവങ്ങൾ മാററിവച്ചും ആളുകൾക്കു ലൈംഗികോത്തേജനം നൽകുന്ന ആളായിരുന്നു അയാൾ. പ്രൊഫസർ ആ പട്ടിയെ വീട്ടിൽ കൊണ്ടുപോയി ചികിത്സിച്ചു സുഖപ്പെടുത്തി. എന്നിട്ട് മനുഷ്യന്റെ വൃഷണങ്ങളും

പിററ്യൂററി ഗ്രന്ഥിയും അതിൽ വച്ചു പിടിപ്പിച്ചു. ഏതാനും ദിവസങ്ങൾകൊണ്ട് അദ്ഭുതാവഹമായ മാററങ്ങൾ പട്ടിയിലുണ്ടായി. നെററിയിൽ രോമം മുളച്ചു അതിന്. കുരയുടെ തീക്ഷ്ണത മാറി. തലയിലും താടിയിലും നെഞ്ചിലുമൊഴിച്ച്, രോമം കൊഴിഞ്ഞു. പ്രായമാകാത്ത ആണിൻെറ ജനനേന്ദ്രിയംപോലെയായി പട്ടിയുടെ ജനനേന്ദ്രിയം. ശസ്ത്രക്രിയ കഴിഞ്ഞ് ഒരുമാസമായപ്പോൾ ശ്വാനൻ ഹ്രസ്വകായനായ മനുഷ്യനായിത്തീർന്നു. അവൻെറ അപ്പോഴത്തെ പേരു സഖാവ് ഷരിക്കോഫ് എന്ന്. ആ സഖാവ് പുകവലിച്ചു, കുടിച്ചു, ശപിച്ചു, ഓടഭാഷ സംസാരിച്ചു, പെണ്ണുങ്ങളെ ഉപദ്രവിച്ചു, പൂച്ചകളെ ഓടിച്ചു, പാർട്ടിഭാഷ സംസാരിച്ചു. അയാൾക്കു സാനിറേഷൻ ഡിപ്പാർട്ട്മെൻറിൽ ജോലി കിട്ടി. അലഞ്ഞുതിരിഞ്ഞു വരുന്ന പൂച്ചകളെ അയാൾ ശ്വാസംമുട്ടിച്ചു കൊല്ലണം. സഖാവ് സർക്കാരിനു ശത്രുക്കളെസ്സംബന്ധിച്ച വാർത്തകൾ നൽകിത്തുടങ്ങി. പ്രൊഫസർ പ്രതിലോമ വിപ്ളവകാരിയാണെന്ന് അയാൾ അധികാരികളെ അറിയിച്ചു. അപ്പോൾ അയാൾ പ്രതികാര നിർവ്വഹണത്തിനു സന്നദ്ധനായി. സഖാവ് ഷരിക്കോഫിനെ പ്രൊഫസർ ശസ്ത്രക്രിയ ചെയ്ത് വീണ്ടും പട്ടിയാക്കി. കൊലപാതകമന്വേഷിച്ച് പൊലീസ് വന്നപ്പോൾ പ്രൊഫസർ പട്ടിയെ അവരുടെ മുൻപിൽ ഹാജരാക്കി. ഷരിക്കോഫിന് ആഹ്ളാദം. ശസ്ത്രക്രിയകൾ കൂടാതെ പ്രൊഫസറുടെ വീട്ടിൽ സുഖമായി അവന് ഇനി കഴിയാമല്ലോ.

## കറുത്ത ചായം തേയ്ക്കരുത്

'കസവുണ്ടാ, കസവുണ്ടാ' തെരുവിൽ വിളിക്കേൾക്കുകയാണ്. കസവാകുന്ന ഉണ്ട എന്നല്ല 'കസവുണ്ടോ, കസവുണ്ടോ' എന്നു വിളിച്ചു ചോദിക്കുകയാണ്. മുതുകിൽ പൊക്കണം തൂക്കിയ ഒരു പാണ്ടിക്കാരൻ വീട്ടിനുള്ളിൽ കടന്നു. ഒരുണ്ട കസവ് ആരോ കൊണ്ടുകൊടുത്തു. ഞാൻ ആലോചിച്ചു. ഈ കസവ് ഒരുകാലത്തു നേരിയതിന് ഭംഗി വർദ്ധിപ്പിച്ചിരുന്നു. ആ നേരിയത് കീറിപ്പോയിട്ട് വർഷങ്ങളേറെയായി. അതിൻെറ ഒരു നൂലുപോലും ഇപ്പോഴില്ല. എങ്കിലും അതിലുണ്ടായിരുന്ന കസവ് ഇപ്പോഴുമിരിക്കുന്നു. ഇനിയും വളരെക്കാലം അതിരിക്കുകയും ചെയ്യും.

കസവിൻെറ ദർശനം എന്നെ മററു ചിന്തകളിലേക്കു കൊണ്ടുചെല്ലുന്നു. ജീവിതം നേരിയതുപോലെയാണ്. അതിനു ശോഭയുളവാക്കുന്ന കസവാണു ഹാസ്യം. ജീവിതസംഭവങ്ങൾ വിസ്മരിക്കപ്പെട്ടാലും ഹാസ്യം നശിക്കില്ല. ശരിയല്ലേ? കുഞ്ചൻ നമ്പ്യാരുടെയും ഇ.വി. കൃഷ്ണപിള്ളയുടെയും കാലത്തെ ജീവിതം മറക്കപ്പെട്ടു. പക്ഷേ അതിന് അന്നു ശോഭനല്കിയ ഹാസ്യം ഇന്നും വിലസിക്കൊണ്ടിരിക്കുന്നു. നേരിയതു നെയ്യുമ്പോൾ കസവു വയ്ക്കാൻ പ്രയാസമുണ്ടോ? എങ്കിൽ കറുത്തനൂൽ കട്ടിയായിച്ചേർത്തു പുളിയിലക്കരയൻ നേരിയത് ഉണ്ടാക്കിക്കൊള്ളു. അതിനും പ്രയാസമുണ്ടോ? എന്നാൽ കരയേ വേണ്ട. അല്ലാതെ കരയുടെ സ്ഥാനത്തു കറുത്ത ചായം തേയ്ക്കരുത്. ഒരുതുള്ളി മഴവെള്ളം വീണാൽ അത് പടരും, വൃത്തികേടാവും. ജീവിതപടത്തിൽ വളരെക്കാലമായി വിജയം രവി കറുത്ത ചായം തേച്ചുകൊണ്ടിരിക്കുന്നു. നേരിയതിനെയും അതു ധരിക്കുന്ന ആളിനെയും അലങ്കോലമാക്കുന്നു. സംശയമുണ്ടോ? ഉണ്ടെങ്കിൽ മനോരാജ്യം വാരികയിൽ അദ്ദേഹമെഴുതിയ "ശിപാർശയുടെ ശുക്രദശ" എന്ന ലേഖനം വായിച്ചാൽ മതി. എന്തൊരു ബോറൻ സാധനം!

## വരട്ടെ, വന്നാലുമതിൻെറ കൂടെ

ദസ്തെയെവ്സ്കിയുടെ 'കുററവും ശിക്ഷയും' എന്ന നോവലിലെ ഒരു ഭാഗം:- കൊലപാതകം ചെയ്ത റസ്കൽനിക്കഫ് വേശ്യയെങ്കിലും മതാസക്തിയുള്ള സൊന്യായെ കാണാനെത്തുന്നു. അവളെ നോക്കാതെ അയാൾ നിശ്ശബ്ദനായി അങ്ങോട്ടുമിങ്ങോട്ടും നടന്നു. ഒടുവിൽ അവളുടെ അടുത്തെത്തി. അയാളുടെ കണ്ണുകൾ തിളങ്ങുന്നുണ്ടായിരുന്നു. അവളുടെ തോളുകൾ കൈകൾകൊണ്ടു പിടിച്ച് കണ്ണീരൊഴുകുന്ന മുഖത്തേക്ക് അയാൾ നോക്കി. അയാളുടെ കണ്ണുകളിൽ ജലമയമേ ഇല്ല. വിങ്ങിയിരിക്കുന്നു അവ. തുളച്ചു കയറുന്നവയും. അയാളുടെ ചുണ്ടുകൾ വല്ലാതെ വിറച്ചു... പെട്ടെന്ന്, വേഗത്തിൽ അയാൾ കുനിഞ്ഞു. താഴെവീണു. എന്നിട്ട് അവളുടെ കാല് ചുംബിച്ചു. അയാൾക്കു ഭ്രാന്താണെന്ന പോലെ സൊന്യാ ഭയപ്പെട്ടു പിന്മാറി. സത്യത്തിൽ അയാൾ മുഴുബ്ഭ്രാന്തനായി കാണപ്പെട്ടു. അവൾ പിറുപിറുത്തു. "നിങ്ങൾ എന്താണു ചെയ്യുന്നത്? ഇതെന്തിനു ചെയ്തു? അതും എന്നോട്" വിളറിവെളുത്തു അവൾ. വേദനയാർന്ന് അവളുടെ ഹൃദയം ചുരുങ്ങി. അയാൾ വേഗമെഴുന്നേററു. ഏതാണ്ടു വിചിത്രമായി പറഞ്ഞു. "ഞാൻ നമസ്കരിച്ചത് നിൻെറ മുൻപിലല്ല. വേദനിക്കുന്ന മനുഷ്യരാശിയുടെ മുൻപിലാണ്." (I did not bow down to you, I bowed to the whole of suffering humanity—Pocket Books Translated by Michael Scammell—Page 332. I prostrated myself not to you, but to all human suffering—Raduga Publishers, Moscow. Translated by Julius Katzer—page 343)

സൊന്യായോടു റസ്കൽനിക്കഫ് പറഞ്ഞ ഈ വാക്കുകൾ ശ്രേഷ്ഠഭാഷണമായി കരുതപ്പെടുന്നു. Supreme utterance. മുൻപ് ഉപയോഗിച്ച ഒരു ഉപമ വീണ്ടും ഉപയോഗിക്കട്ടെ. കുളത്തിലേക്ക് എറിഞ്ഞ കല്ല് ആയിരമായിരം തരംഗങ്ങൾ നിർമ്മിക്കുന്നതുപോലെ ദസ്തെയെവ്സ്കിയുടെ ഈ പദങ്ങൾ നമ്മുടെ മനസ്സിൽ അനുഭവപരമ്പരകൾ സൃഷ്ടിക്കുന്നു. അർത്ഥാന്തരങ്ങൾ ഉളവാക്കുന്നു. വാക്കുകൾക്കപ്പുറത്തുള്ള ഒരു മണ്ഡലത്തിൽ നമ്മൾ ചെല്ലുന്നു. ഇതാണ് മഹനീയമായ സാഹിത്യം.

ഇനി മറെറാരു ഭാഗം; 'അന്നാകരേനിന' എന്ന നോവലിൽ നിന്ന്. തീവണ്ടിയിൽ വരുന്ന അമ്മയെ കാണാൻ സൈനികോദ്യോഗസ്ഥനായ വ്രൊൺസ്കി പ്ളാററ്ഫോമിൽ വന്നു നിൽക്കുകയാണ്. അയാൾ അമ്മയെ കണ്ടു. അവരുടെ കൂടെയുള്ള അന്ന എന്ന സുന്ദരിയായ യുവതിയേയും. അപ്പോൾ അവൾ വ്രൊൺസ്കിയോടു പറഞ്ഞു: Yes, the countess and I spent the whole time talking, she about her son and I about mine. വ്രൊൺസ്കി അന്നയുടെ കാമുകനാകാൻ പോകുന്നു. അതിൻെറ ഫലമായി അവൾ തീവണ്ടിച്ചക്രങ്ങൾക്കടിയിൽ തലവയ്ക്കാൻ പോകുന്നു. അതു മനസ്സിലാക്കിയോ മനസ്സിലാക്കാതെയോ ആ വരികൾ വായിക്കൂ. താനും അയാളുടെ അമ്മയും അന്നുമുഴുവൻ സമയവും സംസാരിക്കുകയായിരുന്നു. അവർ സ്വന്തം മകനെക്കുറിച്ചും അന്ന തൻെറ മകനെക്കുറിച്ചും, 'ഞാൻ വിവാഹിതനാണ്, എനിക്കു മകനുണ്ട്. എൻെറ സൗന്ദര്യം കണ്ടു നിങ്ങൾ അദ്ഭുതപ്പെടേണ്ടതില്ല. അതാസ്വദിക്കാൻ മറെറാരാളുണ്ട്' എന്നൊക്കെയാണ് അർത്ഥാന്തരങ്ങൾ. 'നിങ്ങളെക്കുറിച്ചു നിങ്ങളുടെ അമ്മ വാതോരാതെ സംസാരിച്ചു' വെന്ന് അന്ന പറയുമ്പോൾ അവൾക്കു വ്രൊൺസ്കിയോടു തോന്നുന്ന അടുപ്പവും വ്യക്തമാണ്. ഇതും ശ്രേഷ്ഠഭാഷണമത്രേ. അന്നയുടെയും ഭാവികാമുകൻെറയും ജീവിതത്തിൻെറ ട്രാജഡിയാകെ ആ വാക്യങ്ങളിലുണ്ട്. ഇതുതന്നെയാണ് 'ഗ്രേററ് റൈററിങ്.'

ഇതിനെക്കുറിച്ചാണ് കെ.പി. വിജയൻ മറെറാരുതരത്തിൽ പ്രതിപാദിക്കുന്നത്. "അർത്ഥത്തിനപ്പുറം എത്തുന്ന ഭാഷ" എന്ന ലേഖനത്തിൽ പല ഉദാഹരണങ്ങളും നൽകിയിട്ടുണ്ട്. പക്ഷേ അവയിൽ ഒന്നുപോലും അർത്ഥത്തിനപ്പുറം എത്തുന്ന ഭാഷയായി കാണപ്പെടുന്നില്ല. "കനകച്ചിലങ്കകൾ കിലുങ്ങിക്കിലുങ്ങി" എന്നു തുടങ്ങുന്ന വരികൾ എടുത്തെഴുതിയിട്ട് അർത്ഥത്തിനപ്പുറം സൗന്ദര്യത്തിൻെറ ഒരു മഹാപ്രപഞ്ചംതന്നെ അദ്ദേഹം (ചങ്ങമ്പുഴ) സഹൃദയരുടെ മുൻപിൽ അവതരിപ്പിക്കുന്നു എന്ന് വിജയൻ എഴുതുന്നു.

ചങ്ങമ്പുഴയുടെ വരികൾ ശ്രദ്ധിച്ചു വായിക്കൂ. അവ ഒരു ഇമേജും പ്രദാനം ചെയ്യുന്നില്ലെന്നു ഗ്രഹിക്കാം. അർത്ഥമുണ്ടോ? ഇല്ല. പിന്നെയല്ലേ അർത്ഥത്തിനപ്പുറമുള്ള ലോകം വരുന്നുള്ളു. സ്വരങ്ങളെയും വ്യഞ്ജനങ്ങളെയും 'തരപ്പെടുത്തി' ഒരുതരം ബാഹ്യസംഗീതം സൃഷ്ടിക്കുക

ണ് കവി. കവിതയിലെ സംഗീതം ബഹിർഭാഗസ്ഥമായിരിക്കരുത്. അത് ആന്തരമായിരിക്കണം. ആ ആന്തരസംഗീതത്തെയാണ് ലയമെന്നു വിളിക്കുന്നത്. അർത്ഥത്തിനപ്പുറമുള്ള ലോകത്തെ ആവിഷ്കരിക്കുന്നതിന് ഉദാഹരണമായി സി.ജെ. തോമസിന്റെ സഹധർമ്മിണി എഴുതിയ ഓർമ്മക്കുറിപ്പിൽ നിന്ന് ഒരു ഭാഗം ഉദ്ധരിക്കുന്നുണ്ട് വിജയൻ. അതിലും ഒന്നുമില്ല. ''അടുത്തു പ്രസിദ്ധീകരിക്കുന്ന 'ഗദ്യശില്പ' എന്ന പുസ്തക''ത്തിലെ ഒരു ഭാഗമാണത്രേ ഈ ലേഖനം. പുസ്തകം വരട്ടെ. അതും സഹിക്കുന്ന ''മനക്കരുത്തുണ്ടാകുന്നതല്ലോ ഭൂവനസ്വഭാവം.''

* * *

തിരുവനന്തപുരത്തെ റോഡുകളിൽ കരിങ്കൽച്ചില്ലികൾ കൂട്ടിയിട്ടിരിക്കുന്നു. സിററിബസ്സ് അതിന്റെ അടുക്കലാണ് നിറുത്തുക. യാത്രക്കാരൻ കരിങ്കൽക്കഷണങ്ങളിൽ ചവിട്ടി ഇറങ്ങുന്നു. അവ ചരിച്ച് ഇട്ടിരിക്കുന്നതുകൊണ്ട് കാലു തെന്നുന്നു. അതിനിടയ്ക്ക് ചലനം കൊള്ളുന്ന ബസ്സിന്റെ അടിയിലാകുന്നു കാല്. (എനിക്കു നേരിട്ട ആപത്ത്. ഭാഗ്യംകൊണ്ടോ ദൗർഭാഗ്യം കൊണ്ടോ കാല് ചതഞ്ഞില്ല). കരിങ്കൽച്ചില്ലികൾ റോഡ് നന്നാക്കാനുള്ളവയാണ്. പക്ഷേ ഇടേണ്ട സ്ഥലത്തു വേണം അവ ഇടാൻ. ലേഖനമെഴുതാം. ഉചിതജ്ഞതയുടെ കുറവും ആലോചനയുടെ ഇല്ലായ്മയുമാണ് അതിനു പ്രേരണങ്ങളാവുന്നതെങ്കിൽ കാല് ഇല്ലാതെയാവുന്നതിനെക്കാൾ വലിയ ആപത്ത് സംഭവിയ്ക്കും.

## സയാമീസ് ഇരട്ട

ചൈനാക്കാരായ അച്ഛനമ്മമാർക്കു ജനിച്ച ചാങ്ങും എങ്ങുമാണ് സയാമീസ് ഇരട്ടകൾ. 1811-ലാണ് അവർ ജനിച്ചത്. തമ്മിൽച്ചേർന്നിരുന്ന അവർ വിവാഹം കഴിച്ചു. ഇരുപത്തിരണ്ടു സന്താനങ്ങളുടെ പിതാക്കന്മാരായി. 1874-ൽ മരിച്ചു. ഒരാൾ മരിച്ചു രണ്ടുമണിക്കൂർ കഴിഞ്ഞപ്പോൾ മറേറയാളും മരിച്ചു. ഈ യഥാർത്ഥസംഭവത്തെ അവലംബിച്ചാണ് സയാമീസ് ഇരട്ട എന്ന പേര്, തമ്മിൽച്ചേർന്നു ജനിക്കുന്ന കുട്ടികൾക്ക് ഉണ്ടായത്. വയറ്, നെഞ്ച്, മുതുക്, ഇവയൊക്കെച്ചേർന്ന് ഇരട്ടയുണ്ടാകാം. (പ്രാണാധാരങ്ങളായ അവയവങ്ങൾ രണ്ടിനും പ്രത്യേകം പ്രത്യേകമില്ലെങ്കിൽ അവയെ വേർപെടുത്താനൊക്കുകയില്ല. ചങ്ങമ്പുഴ കൃഷ്ണപിള്ളയും ചങ്ങമ്പുഴ പ്രഭാകരനും സയാമീസ് ഇരട്ടയല്ല. കൃഷ്ണപിള്ളയും പ്രഭാകരനും രണ്ടുകാലങ്ങളിലായി ജനിച്ചു. കൃഷ്ണപിള്ള പോയി. പ്രഭാകരൻ ഉണ്ട്. എങ്കിലും അവർ സയാമീസ് ഇരട്ടതന്നെ. അല്ലെങ്കിൽ ചങ്ങമ്പുഴ പ്രഭാകരൻ താഴെച്ചേർക്കുന്ന വരികൾ എങ്ങനെ എഴുതും?

അങ്കുരിതരസോന്മദസ്ഫൂർത്തി
തങ്കിടുന്ന കിനാക്കളെ പുല്കി
കാല്പനിക സൗന്ദര്യം വരച്ചു
കാട്ടുവാനെളുതാണെന്റെ ചിത്തം
(എക്സ്പ്രസ്സ് ആഴ്ചപ്പതിപ്പ്)

**തിരുവനന്തപുരത്തെ റോഡുകളിൽ കരിങ്കൽച്ചില്ലികൾ കൂട്ടിയിട്ടിരിക്കുന്നു. സിററിബസ്സ് അതിന്റെ അടുക്കലാണ് നിറുത്തുക. യാത്രക്കാരൻ കരിങ്കൽക്കഷണങ്ങളിൽ ചവിട്ടിഇറങ്ങുന്നു. അവ ചരിച്ചിട്ടിരിക്കുന്നതുകൊണ്ട് കാലും തെന്നുന്നു. അതിനിടയ്ക്ക് ചലനംകൊള്ളുന്ന ബസ്സിന്റെ അടിയിലാകുന്നു കാല്. കരിങ്കൽച്ചില്ലികൾ റോഡു , നന്നാക്കാനുള്ളവയാണ്. പക്ഷേ ഇടേണ്ട സ്ഥലത്തിടണം.**

## കൃത്രിമം

സെക്കൻഡ് ഫോമിൽ പഠിക്കുന്ന കാലംതൊട്ട് ഞാൻ സാഹിത്യത്തിൽ, സംഗീതത്തിൽ തൽപ്പരനായിരുന്നു. ഫോർത്ത് ഫോമിലെത്തിയപ്പോൾ ആ തൽപ്പരത്വം വികാസംകൊണ്ടു. അന്ന് വള്ളത്തോളിന്റെ ''കോഴി'' എന്ന കാവ്യമാണ് ഏററവും ഉത്കൃഷ്ടമെന്നു ഞാൻ വിചാരി . വൈക്കം വാസുദേവൻനായരുടെ പാ ന് ഉത്തമമായ സംഗീതമെന്നു കരുതി. ക്കം വാസുദേവൻനായരും തങ്കം വ ുദേവൻ നായരും കൂടി അഭിനയിച്ച 'യാചകി'യാണ് ഏററവും നല്ല നാടകമെന്നു വിശ്വസിച്ചു. 1950-ൽ ററി.എസ്. എല്യററ് വലിയ കവിയാണെന്നു കരുതി. ഇന്ന് ആ വിചാരങ്ങളില്ല. ''കോഴി''യെക്കാൾ വൈക്കം വാസുദേവൻനായരുടെ പാട്ടിനെക്കാൾ, 'യാചകി'യെക്കാൾ, എല്യററിന്റെ കവിതയെക്കാൾ കേമമായി ഈ ലോകത്തു പലതുമുണ്ടെന്നു ഞാൻ മനസ്സിലാക്കുന്നു. മുണ്ടശ്ശേരിയെ ജയിക്കാൻ ഒരു നിരൂപകനുണ്ടോ എന്ന് 1945-ൽ ഞാൻ ചോദിച്ചിരുന്നു. ഇന്ന് അതോർമ്മിക്കുമ്പോൾ ലജ്ജിക്കുന്നു. എല്യററിന്റെ 'വേസ്ററ്ലാൻഡ്' ഒരാശാരിപ്പണി മാത്രമാണെന്നാണ് ഇന്നത്തെ എന്റെ ചിന്ത. അല്പം ചങ്കൂററമുള്ള ആർക്കും അതെഴുതാം എന്നു ഞാൻ വിചാരിക്കുന്നു. ഇതു പരിപാകം വന്ന മാനസിക നിലയാണോ? ആണെങ്കിൽ ആ പരിപാകത്തോടെ പറയട്ടെ, 'കലാകൗമുദി'യിൽ ജോർജ് ജോസഫ് കെ. എഴുതിയ ''ചാവുകടൽ'' കൃത്രിമമാണെന്ന്. അച്ഛൻ അമ്മയെ കൊന്നു കുഴിച്ചിടുന്നതു മകൻ കാണുന്നു. മകൻ അച്ഛനെ കൊന്നു കുഴിച്ചിടുന്നു. ഒടുവിൽ ശവക്കുഴികൾ തോണ്ടി നോക്കുന്നു മകൻ. അമ്മയില്ല, അച്ഛനില്ല, ആരുമില്ല. ഇതു ഫാൻറസിയാണോ? മാനുഷിക ബന്ധങ്ങൾ ആവിഷ്കരിക്കാത്ത, ജീവിതസ്പന്ദമില്ലാത്ത ഈ രചന സാഹിത്യമാണോ? ഇത് ഉത്കൃഷ്ടമായ കഥയാണെന്ന വിചാരം ഈ ജീവിതം അസ്തമിക്കുന്നതിനു മുൻപ് എനിക്കുണ്ടാകുമോ?

* * *

വടക്കുനോക്കിയന്ത്രം വടക്കോട്ടേ നോക്കൂ. ഇതെഴുതുന്ന ആൾ പടിഞ്ഞാറോട്ടു മാത്രം നോക്കുന്നുവെന്നു പരാതി. അതുകൊണ്ട് ഞാൻ ടെലിവിഷനിലൂടെ വടക്കോട്ടു നോക്കി. ഗോസായികൾ കവിത ചൊല്ലുന്നു. ഓരോ പ്ളാററിററ്യൂഡിനും (മുഷിപ്പിക്കുന്ന സാധാരണമായ പ്രസ്താവം) വാഹ് വാഹ് വിളികൾ. 'ഉരുണ്ട ഭൂമി' എന്നു കവി. ബാക്കിയുള്ളവർ ഒന്നിച്ചു ചേർന്ന് 'വാഹ്, വാഹ്.' 'വന്നു വസന്തം' എന്ന് വേറൊരു കവി. മററുള്ളവർ വിളിക്കുന്നു വാഹ്, വാഹ്.' എന്തൊരു ഹിപൊക്രിസി!

# ആരോടും പരിഭവമില്ലാതെ

(22-ാം പേജിൽനിന്നും തുടർച്ച)

അസംബ്ലി ഓഫീസിൽപോയി. മേയുടെ പാർലമെൻററി പ്രൊസീഡർ എന്ന പുസ്തകം സമ്പാദിച്ചു. കേന്ദ്ര അസംബ്ളി നിയമവുംകൊണ്ടുവന്നു. അതിൻ പ്രകാരം ഒരു അഡ്ജേൺമെൻറ് മോഷന്റെ നോട്ടീസ് എട്ടു കോപ്പി കൊടുക്കണം. രൂളെല്ലാം പഠിച്ചു മോഷന്റെ നോട്ടീസ് റാം തയ്യാറാക്കി കോപ്പികൾ ടൈപ്പുചെയ്യിച്ചു ഗുരുപാദസ്വാമിയെക്കൊണ്ടു ഒപ്പിടുവിച്ച് സ്പീക്കറുടെ ഓഫീസിൽ നൽകി. മവ്ലങ്കറായിരുന്നു സ്പീക്കർ. അദ്ദേഹം അതു സ്വീകരിച്ച് നോട്ടീസ് അയച്ചു.

അന്നു ഖാൽജിയ എന്ന ഒരു ഐ.സി.എസ്. ഓഫീസറായിരുന്നു പ്രതിരോധവകുപ്പു സെക്രട്ടറി. അദ്ദേഹം പഴയ പാരമ്പര്യപ്രകാരം അസംബ്ളിയിലെ ഔദ്യോഗിക അംഗമായിരുന്നു. നോട്ടീസ് കിട്ടിയ ഉടനെ അദ്ദേഹം ഗുരുപാദസ്വാമിയെ നേരിട്ടുകണ്ടു നോട്ടീസ് പിൻവലിക്കാൻ അപേക്ഷിച്ചു. ''നമ്മ നെഹ്രു താൻ ചൊന്നാലും നീ അതു വിത്ഡ്രാ ചെയ്യാതുങ്കോ'' എന്ന് അനന്തശയനം ശാസിച്ചിരുന്നതിനാൽ ഗുരുപാദസ്വാമി അനങ്ങിയില്ല. ഇതിനിടയിൽ ഞങ്ങൾ പത്രപ്രധിനിധികളെ വിവരമറിയിച്ചിരുന്നു. വേവലിന്റെ ഇടക്കാല ഗവൺമെൻറിലെ ആദ്യത്തെ അഡ്ജേൺമെൻറ് മോഷനാകയാൽ പത്രപ്രതിനിധികൾ ജാഗ്രതയോടെ അതു് കാത്തിരിക്കയായിരുന്നു. അന്ന് കേണൽ ഉണ്ണിനായർ സ്റ്റേററ്സ്മാൻ പത്രത്തിന്റെ പ്രത്യേക പ്രതിനിധിയായിരുന്നു. ഏതാണ്ട് മലയാളികളുടെ യുദ്ധമായിത്തീർന്ന ഈ വിഷയത്തിൽ ഉണ്ണിനായർ സകല പിന്തുണയും വാഗ്ദാനം ചെയ്തു.

ഗുരുപാദസ്വാമി തന്റെ പ്രമേയം അവതരിപ്പിച്ചു. ആദ്യമായി അപ്രകാരം ഒരു പ്രമേയം കിട്ടിയപ്പോൾ എല്ലാ നേതാക്കൾക്കും പ്രചാരം ലഭിക്കുന്നതിന് അതൊരവസരമായി. ഞങ്ങൾ നേരിട്ടു കണ്ടിരുന്നവരും അല്ലാതെതന്നെ ഇതിൽ താല്പര്യം വന്നവരും കൂടി ഒരു മണിക്കൂറിലധികം ഈ വിഷയത്തെപ്പററി ശക്തിപൂർവ്വം പ്രസംഗിക്കുകയും അഭ്യസ്തവിദ്യരും പരിചയസമ്പന്നരുമായ ഇന്ത്യക്കാരെ തെരുവിലിറക്കിയിട്ട് ബ്രിട്ടീഷുകാരെ ഇറക്കുമതി ചെയ്യുന്ന നയത്തെ നിശിതമായി അപലപിക്കുകയും ചെയ്തു. സേത് ഗോവിന്ദദാസ്, മനു സുബേദാർ, സേട്ടു്, അയ്യങ്കാർ, വെങ്കിട സുബ്ബറെഡ്ഡി എന്നിങ്ങനെ വളരെയധികംപേർ ചർച്ചയിൽ പങ്കെടുത്തു.

നെഹ്റു ഇതെല്ലാം കേട്ടുകൊണ്ടിരിക്കയായിരുന്നു. ഖാൽജിയാ ഒരു ആവണക്കെണ്ണ മറുപടിയാണു നൽകിയതു്. ഞങ്ങൾ സന്ദർശക ഗാലറിയിൽനിന്നും പുറത്തുവന്നപ്പോൾ നെഹ്റു ഖാൽജിയായെ ശകാരിക്കുകയായിരുന്നു.

''എന്താണീവിഡ്ഢിത്തം? നിങ്ങളെന്തിനാണു പരിചയസമ്പന്നരായ ഇന്ത്യാക്കാരെ ബലികഴിച്ചിട്ടു യാതൊരു പരിചയവുമില്ലാത്ത ബ്രിട്ടീഷുകാരെ ഇറക്കുമതി ചെയ്യുന്നതു്?'' ഖാൽജിയ പുഴുവിനെപ്പോലെ പിടയുന്നതു ഞങ്ങൾ കണ്ടു. പട്ടേൽ ഇതെല്ലാം കണ്ടുവെങ്കിലും ഒന്നും പറഞ്ഞില്ല. അടുത്തയാഴ്ച ഖാൽജിയ സ്ഥാനഭ്രംശനാക്കപ്പെട്ടു. പകരം സർദാർ പട്ടേലിന്റെ വിശ്വസ്തനായ എച്ച്. എം. പട്ടേൽ പ്രതിരോധ സെക്രട്ടറിയായി. ഐ. സി. എസ് കാരുടെ ഇടയിൽ ഏററവും പ്രാപ്തനെന്ന പേരുകേട്ടിരുന്ന പട്ടേലിനെ പ്രതിരോധ സെക്രട്ടറിയായി നിർദ്ദേശിച്ചതു് വി. പി. മേനോനായിരുന്നു. അതിനുശേഷം കാര്യപ്രാപ്തിയില്ലാത്ത ഖാൽദേവ് സിംഗിന്റെ കഴിവുകേടിനെ കഴിവാക്കി മാററിയെടുത്തതു് എച്ച്. എം. പട്ടേലായിരുന്നു. പക്ഷേ; പട്ടേൽ സ്ഥാനമേൽക്കുന്നതിനുമുമ്പു് ഒരു അത്യാഹിതം സംഭവിച്ചു.

അസംബ്ലിയിൽ ഒച്ചപ്പാടുണ്ടായതിനെപ്പററി പിറേറദിവസത്തെ സകല പത്രങ്ങളിലും മുൻപേജിൽ വെണ്ടയ്ക്കയിൽ വാർത്തവന്നു. സ്റ്റേററ്സ്മാനിൽ ഗവണ്മെൻറു നയത്തെ ഉണ്ണിനായർ ശക്തിപൂർവ്വം അപലപിച്ചു. അന്നു പ്രതിരോധവകുപ്പിൽ ഡെപ്യൂട്ടിസെക്രട്ടറിയായിരുന്നതു മലബാർകാരനായ ഒരു ഇ. യു. ദാമോദരനായിരുന്നു. പാർലമെൻറിലെ ഒച്ചപ്പാടിനെ അടിസ്ഥാനമാക്കി അന്നു നോട്ടീസ് നൽകപ്പെട്ട 132 പേരെ പിരിച്ചയയ്ക്കാൻ പാടില്ല എന്ന് ഒരു ഉത്തരവ് അദ്ദേഹം തയ്യാറാക്കി. അദ്ദേഹത്തിന്റെ മേധാവി പി. വി. ആർ. റാവു എന്ന പേരുള്ള ഒരു ഐ. സി. എസ്. ഉദ്യോഗസ്ഥനായിരുന്നു. അദ്ദേഹം പിൽക്കാലത്തു് കേരളത്തിൽ ഗവർണ്ണറുടെ ഉപദേഷ്ടാവായി ആറുമാസം പ്രവർത്തിച്ചിട്ടുണ്ട്. ഐ. സി. എസ്. അധികാരഗർവ്വിന്റെ മൂർത്തീകരണമായിരുന്നു റാവു. വെള്ളക്കാരനെക്കാൾ വെള്ളക്കാരനാണു താനെന്നു സമർത്ഥിക്കാൻ വെമ്പലു കാട്ടിയിരുന്ന മംഗലാപുരത്തുകാരൻ റാവു ദാമോദരന്റെ ശുപാർശയെ അവഗണിച്ച് പിരിച്ചുവിടേണ്ടവരെ പിരിച്ചുവിടാൻ ഉത്തരവിട്ടു. ഐ. സി. എസ്സുകാരുടെയിടയിൽപ്പോലും മരത്തലയനെന്നറിയപ്പെട്ടിരുന്ന റാവു താൻ ഒരു അതീവ ബുദ്ധിമാനാണെന്നു സ്വയം വിശ്വസിച്ചിരുന്നു. ഏതായാലും റാവുവിന്റെ മൂർഖത മൂലം 132 പേർ വഴിയാധാരമായി.

ഇക്കാര്യം നെഹ്റുവിന്റെ ശ്രദ്ധയിൽപ്പെടുത്താൻ ഞങ്ങൾ വളരെയേറെ പരിശ്രമിച്ചു. പക്ഷേ, വേവലിന്റെ സ്ഥാനഭ്രംശവും മൗണ്ടുബാററന്റെ വരവും നടന്ന അന്നത്തെ സാഹചര്യത്തിൽ നെഹ്റുവിനു തീരെ സമയം ലഭിച്ചിരുന്നില്ല. ഒരു ദിവസം പാർലമെൻറിൽനിന്നും നെഹ്റു തുറന്ന കാറിലേക്കു കയറുമ്പോൾ ഞങ്ങൾ അടുത്തുനിൽക്കുകയായിരുന്നു. സെക്യൂരിട്ടിക്കാർ ഞെട്ടിപ്പോവുന്ന വിധത്തിൽ റാം കാറിനടുത്തെത്തി.

''സർ, അത്യാവശ്യമായ ഒരു കാര്യം സാറിനെ അറിയിക്കാനുണ്ട്. എന്നെ കാറിൽ കയറാൻ അനുവദിച്ചാൽ സാറ് വീട്ടിലെത്തുംമുമ്പ് പറഞ്ഞുതീർക്കാം.''

പല്ലുകടിച്ചുകൊണ്ടുനിന്ന സെക്യൂരിട്ടി ഇൻസ്പെക്ടറുടെ തടസ്സം കൈകൊണ്ടു വിലക്കിയിട്ടു റാമിനോട് കാറിൽ കയറാൻ നെഹ്റു പറഞ്ഞു. നെഹ്റു വീട്ടിലെത്തുന്ന സമയംകൊണ്ട് റാം കാര്യങ്ങളെല്ലാം പറഞ്ഞു മനസ്സിലാക്കിച്ചു. നെഹ്റു ഒരു വാചകമേ മറുപടി പറഞ്ഞുള്ളു. ''ഗോപാലസ്വാമി അയ്യങ്കാരെ കാണുക.''

എൻ. ഗോപാലസ്വാമി അയ്യങ്കാർ അദ്ധ്യക്ഷനായും നാസിമുദ്ദീൻ, ഖുസ്രു എന്നിവർ അംഗങ്ങളായും രാജ്യരക്ഷാസേന ദേശീകരണക്കമ്മിററി എന്ന പേരിൽ ഒരു സമിതി പ്രവർത്തിച്ചിരുന്നു. ഇന്ത്യൻ സേനയെ ദേശീകരിക്കുന്നതിനു വേണ്ട പഠനവും ശുപാർശയും ചെയ്യാനാണ് ഈ കമ്മിററി നിയമിതമായതു്. ഇന്ത്യൻ സേനയിലെ ബ്രിട്ടീഷ് മേധാവിത്വം അവസാനിപ്പിക്കുക എന്നതായിരുന്നു ആ കമ്മിററിയുടെ ലക്ഷ്യം. പാർലമെൻറിലെ ഒച്ചപ്പാടിനെ അവഗണിച്ച് പി. വി. ആർ. റാവു 132 പേരെ പിരിച്ചയയ്ക്കാൻ ഉത്തരവു നൽകിയ ഉടനെ ഞാനും റാമും നെഹ്രുവിന്റെ നിർദ്ദേശപ്രകാരം ഗോപാലസ്വാമി അയ്യങ്കാരെ കണ്ടു കാര്യം പറഞ്ഞു. ''ഇപ്പറഞ്ഞതെല്ലാം ഒരു കത്തിൽ വ്യക്തമായി, കാര്യകാരണസഹിതം എനിക്കു തരിക.'' എന്ന് അദ്ദേഹം നിർദ്ദേശിച്ചു. അതിൻപ്രകാരം അന്നു തന്നെ ഞങ്ങൾ കത്തുകൊടുത്തു. രണ്ടു ദിവസത്തിനകം കമ്മിററി സെക്രട്ടറി എന്നെ തെളിവെടുപ്പിനു ക്ഷണിച്ചു. കൂടെ ഈ തകരാറിനെല്ലാം കാരണഭൂതനായ ജനറൽ ലൂയിസിനേയും ക്ഷണിച്ചു.

കമ്മിററി സെക്രട്ടറി കേണൽ കൗൾ ആയിരുന്നു. പില്ക്കാലത്തു കൃഷ്ണമേനോൻ പ്രതിരോധ മന്ത്രിയായിരുന്നപ്പോൾ ഭാരതത്തെ ആക്രമിച്ച ചൈനാക്കാരെ നേരിടുന്നതിനു സേനാധിപനായി നിയമിച്ചതു് ഈ കൗളിനെയായിരുന്നു. ബ്രിട്ടീഷു ജനറലിനെതിരായി ഒരു സിവിലിയൻ യുവാവ് തെളിവു നൽകാൻ വന്നപ്പോൾ കൗൾ സന്തോഷിച്ചു. ബ്രിട്ടീഷുകാരുടെ ഔദ്ധത്യം ധാരാളം അനുഭവിച്ച ഒരാളായിരുന്നു കൗൾ. ജനറൽ ലൂയിസിന്റെ നിശിതമായ ചോദ്യങ്ങൾക്കെല്ലാം വ്യക്തവും തൃപ്തികരവുമായ മറുപടി നൽകുവാൻ എനിക്കു കഴിഞ്ഞു. കമ്മിററിയംഗങ്ങൾ എന്റെ തെളിവു സ്വീകരിച്ച് ഒരു ഇന്ത്യൻ സിവിലിയൻ ഉദ്യോഗസ്ഥനേയും ഇനി പിരിച്ചുവിടാൻ പാടില്ല എന്നു ശുപാർശ ചെയ്തു. ഇംഗ്ലണ്ടിൽനിന്നും ബ്രിട്ടീഷുദ്യോഗസ്ഥന്മാരെ കൊണ്ടുവരേണ്ട ആവശ്യമില്ല എന്നും ശുപാശ്ചെയ്തു. ഞാൻ തെളിവുകൊടുത്ത ദിവസമായിരുന്നു 1948 ആഗസ്റ്റിനു മുമ്പായി ഇന്ത്യക്കു സ്വാതന്ത്ര്യം നൽകുമെന്ന ആററ്ലിയുടെ പ്രസ്താവനയുണ്ടായതു്.

(തുടരും)